എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

നൈജീരിയയിലെ നാടകകർത്താവായ ക്ളാർക്ക് (John Pepper Clark 1935-) "Song of a goat" എന്ന നാടകം രചിച്ചതോടെയാണു മഹായശസ്കനായത്. അതിഭാവുകത്വവും അതിനാടകീയതയും ചേർന്ന ആ കൃതിയിൽ പ്രധാനപ്പെട്ട മൂന്നു കഥാപാത്രങ്ങളുണ്ട്; രണ്ടു സഹോദരന്മാരും അവരുടെ അമ്മായിയും. പ്രായംകൂടിയ സഹോദരൻ വിവാഹം കഴിച്ചു. പക്ഷേ അയാൾക്കു കുട്ടി ഉണ്ടാകുന്നില്ല. ഭർത്താവ് ഭാര്യയെ ഡോക്ടറെക്കൊണ്ടു പരിശോധിപ്പിച്ചപ്പോൾ അയാൾ പറഞ്ഞു അവൾക്കല്ല രോഗമെന്ന്. ഭർത്താവിനു ധ്വജഭംഗം. അതിനാൽ നാട്ടുനടപ്പനുസരിച്ച് പ്രായംകുറഞ്ഞ സഹോദരൻ അവളെ പ്രാപിക്കണമെന്നു ഡോക്ടർ നിർദ്ദേശിച്ചു. ഭർത്താവും ഭാര്യയും ഇതിന് അനുകൂലരല്ല. അനുകൂലരല്ലെന്നു മാത്രമല്ല, അവർ കടുത്ത പ്രതിഷേധത്തിന്റെ സ്വരം അതിന്റെനേർക്ക് ഉയർത്തുകയും ചെയ്തു. അപ്പോൾ സംഭവിക്കേണ്ടതു സംഭവിച്ചു. കടുത്ത പ്രതിഷേധം കടുത്ത ആനുകൂല്യത്തിന്റെ മറുപുറമാണല്ലോ. ഭാര്യയുടെ പ്രേരണയാൽ അനുജൻ അവളെ പ്രാപിച്ചു. അവൾ ഗർഭിണിയായി. അഗമ്യഗമനത്തിനുമുൻപ് ചില വിശുദ്ധകർമ്മങ്ങൾ അനുഷ്ഠിച്ചേതീരൂ നാട്ടിലെ ആചാരമനുസരിച്ച്. പെണ്ണിന്റെ ഭർത്താവ് ഒരാടിന്റെ തലമുറിച്ചിട്ട് വ്യഭിചാരമനുഷ്ഠിച്ച അനുജന്റെ തല ഒരു കലത്തിൽ കടത്താൻ ആജ്ഞാപിച്ചു. മതപരമായ ആ അനുഷ്ഠാനമനുസരിച്ചു കലം പൊട്ടണം. ഇതിന്റെ പ്രതിരൂപാത്മകസ്വഭാവം ഗ്രഹിച്ചും ഭർത്താവിന്റെ സംശയത്താൽ ആകുലാവസ്ഥയിൽ എത്തിയും ഭാര്യ ബോധശൂന്യയായിവീണു. വീഴ്ചയാൽ ഗർഭച്ഛിദ്രമുണ്ടായി; രക്തപ്രവാഹമുണ്ടായി. രക്തമൊഴുകി അവൾ മരിച്ചു. പശ്ചാത്താപവിവശനായ അനുജൻ തൂങ്ങിച്ചത്തു. ഭർത്താവുകടലിൽച്ചാടി ജീവിതമൊടുക്കി. സാമൂഹികങ്ങളായ നിയമങ്ങളെയും ആചാരങ്ങളെയും അംഗീകരിക്കാതിരുന്നാൽ ദുരന്തമുണ്ടാകുമെന്ന് ഉദ്ഘോഷിക്കുകയാണ് നൈജീരിയയിലെ നാടകകർത്താവ്.

ഈ നാടകത്തിന്റെ സാമുദായികപ്രാധാന്യത്തെക്കുറിച്ച് പര്യാലോചന ചെയ്യുന്ന വൊള സോയിൻക (Wole Soyinka, 1934—) ലൈംഗികമായ ധ്വജഭംഗം നവീനകാലത്തെ ചികിത്സകൊണ്ട് (മരുന്നുകൊണ്ടും മനസ്സിനെസ്സംബന്ധിക്കുന്ന അപഗ്രഥനംകൊണ്ടും) ഭേദമാക്കാമെന്നു ചൂണ്ടിക്കാണിക്കുന്നു. അതിനാൽ നാടകത്തിന്റെ ദുരന്തസ്വഭാവത്തിനു ശൈഥില്യം വരുന്നു. ഇതു തന്നെയാണ് ഇബ്സന്റെ "ghosts" എന്ന നാടകത്തെക്കുറിച്ചും പറയാനുള്ളത്. അനിയതമായ ജീവിതരീതികൊണ്ടു സിഫിലിസ് പിടിച്ച യുവാവ് ആ രോഗത്തിന്റെ സമാക്രമണം വീണ്ടുമുണ്ടാകുമ്പോൾ തന്നെ കൊല്ലണമെന്ന് അമ്മയോട് അപേക്ഷിക്കുന്നു. രോഗത്തിന്റെ ആക്രമണത്താൽ മാനസികഭ്രംശത്തോടെ അവൻ തളർന്നുവീഴുമ്പോൾ 'അതെവിടെ, അതെവിടെ?' എന്നു ചോദിച്ചുകൊണ്ട് കീശയിൽ വിഷം എടുക്കാൻ ശ്രമിക്കുന്നു അമ്മ. സിഫിലിസ് ഇന്നു ചികിത്സിച്ചു മാറ്റാവുന്ന രോഗമായതുകൊണ്ട് ഈ നാടകത്തിന്റെ ദുരന്തസ്വഭാവത്തിനു ദൗർബ്ബല്യം സംഭവിക്കുന്നു. ഓനീലിന്റെ (O'Neill 1888-1953) ക്ഷയരോഗബാധിതമായ നാടകത്തെക്കുറിച്ചും (tuberculosis-infested drama എന്ന് സൊയിൻക. "Beyond the Horizon" എന്ന നാടകത്തെ മനസ്സിൽ കണ്ടുകൊണ്ടാവാം സൊയിൻക അങ്ങനെ പറഞ്ഞത്) ഇതുതന്നെയല്ലേ എഴുതേണ്ടത്. ഇതൊക്കെക്കൊണ്ടാവണം നവീനനാടകകർത്താക്കന്മാർ ഗ്രീക്ക് ദുരന്തനാടകങ്ങളെ പുതിയ രീതിയിൽ മാററി എഴുതുന്നത്. (ഒനീലിന്റെ "Mourning Becomes Electra," ഷാങ് അനൂയിയുടെ [Jean Anouilh 1910-87] "Antigone" ഇവ ഓർമ്മിക്കുക—ലേഖകൻ) ജോർജ്ജ് സ്റ്റൈനറുടെ (George Steiner പാരീസിൽ 1929-ൽ ജനിച്ചു. 1940-ൽ അമേരിക്കൻ പൗരനായി) The Death of Tragedy എന്ന വിലക്ഷണമായ പുസ്തകം ഞാൻ വായിച്ചിട്ടുണ്ട്. ലോകവീക്ഷണഗതിക്കുണ്ടായ മാറ്റംകൊണ്ട് ദുരന്തനാടകങ്ങൾക്ക് അധഃപതനംവന്നുവെന്നാണ് അദ്ദേഹത്തിന്റെ വാദം. മിന്നലിന്റെ ഋഗത് സംബന്ധീയമായ പ്രഭാവം ബെഞ്ചമിൻ ഫ്രാങ്ക്ളിൻ ഒരു പട്ടംകൊണ്ട് അതിനെ പിടിച്ചെടുത്തപ്പോൾ വളരെക്കുറഞ്ഞുപോയില്ലേ എന്നും സൊയിൻക ചോദിക്കുന്നു. സൊയിൻക ഈ ചിന്താഗതിക്ക് അനുകൂലനാണോ അതോ പ്രതികൂലനാണോ എന്നു കണ്ടുപിടിക്കാനായി ഞാൻ അദ്ദേഹത്തിന്റെ പ്രബന്ധത്തിന്റെ ശേഷം ഭാഗംകൂടി ഇപ്പോൾ വായിച്ചുനോക്കാൻ മെനക്കെ

**സമൂഹബോധത്തിന്റെ പ്രതിപാദനമാണ് കലാസൃഷ്ടിയിലുള്ളത്, അതിനാൽ സമൂഹബോധം മാറുന്നതനുസരിച്ച് കലാസൃഷ്ടിയുടെ ആസ്വാദനത്തിനു പരിവർത്തനം വരും എന്നുകരുതിയാൽ ലോക-സാഹിത്യത്തിലെ നിസ്തുലമായ മാസ്റ്റർ പീസുകളാകെ ചവറുകളായി മാറിപ്പോകും. അതു സംഭവിക്കുന്നില്ല.... ഒരു ജീവിതാവസ്ഥയെ രസോത്പാദകമായ വിധത്തിൽ കലാകാരൻ പ്രതിപാദിച്ചോ എന്ന് മാത്രമേ നോക്കേണ്ടതുള്ളൂ.**

856 92 Feb 9



വോള സോയിൻക

ട്ടില്ല. ഞാൻ പണ്ടുവായിച്ച ഓർമ്മയിൽ നിന്ന് അദ്ദേഹത്തിൻെറ അനുമാനങ്ങൾ ഓടിപ്പോയിരിക്കുകയും ചെയ്യുന്നു.

അനുമാനം എന്തുതന്നെയായാലും ശാസ്ത്രീയങ്ങളായ കണ്ടുപിടിത്തങ്ങൾക്കു യോജിച്ചമട്ടിൽ കലാസൃഷ്ടികളെസ്സംബന്ധിച്ച ആസ്വാദനത്തിനു മാറ്റംവരും, വൈകല്യംവരും എന്ന മതം സ്വീകാര്യമല്ല. സമൂഹബോധത്തിൻെറ പ്രതിപാദനമാണ് കലാസൃഷ്ടിയിലുള്ളത്, അതിനാൽ സമൂഹബോധം മാറുന്നതിനനുസരിച്ച് കലാസൃഷ്ടിയുടെ ആസ്വാദനത്തിനു പരിവർത്തനം വരും എന്നു കരുതിയാൽ ലോകസാഹിത്യത്തിലെ നിസ്തുലങ്ങളായ മാസ്റ്റർപീസുകളാകെ ചവറുകളായി മാറിപ്പോകും. അതു സംഭവിക്കുന്നില്ല. വസൂരിയെന്നപോലെ സിഫിലിസ് രോഗവും ഈ ലോകത്തുനിന്നു നിർമ്മാർജ്ജനം ചെയ്യപ്പെട്ടു എന്നുവിചാരിക്കുക. അപ്പോഴും ഇബ്സൻെറ ''ghosts'' നമ്മെ അനുധാവനം ചെയ്യും. ആൻറിബയോട്ടിക്സ്കൊണ്ടു രോഗങ്ങൾ ഉടനടി ചികിത്സിച്ചു ഭേദപ്പെടുത്തിയാലും ക്ഷയരോഗം പിടിച്ച കവി, റോബർട്, ചക്രവാളത്തിനപ്പുറമുള്ള രഹസ്യങ്ങൾ തേടി വേച്ചുവേച്ചു നടക്കുന്ന ചിത്രം അനുവാചകരെ 'ഹോൺട്' ചെയ്യും. രാജവാഴ്ച ഇല്ലാത്ത ഇക്കാലത്തും ആളുകൾ ''മാർത്താണ്ഡവർമ്മ'' വായിച്ചുരസിക്കുന്നു. ഫാസ്സിസ്റ്റായ എസ്റ പൗണ്ടിൻെറ കാവ്യങ്ങൾ സഹൃദയരായ മാർക്സിസ്റ്റുകൾക്കു രസാനുഭൂതിനല്കുന്നു. ഒരു ജീവിതാവസ്ഥയെ രസോത്പാദകമായ വിധത്തിൽ കലാകാരൻ പ്രതിപാദിച്ചോ എന്നു മാത്രമേ നോക്കേണ്ടതുള്ളു. മറ്റൊരുതരത്തിൽ പറയാം. കലാസൃഷ്ടിയിലെ വിശ്വാസം എന്ന അംശം കലാസ്വാദനത്തിനു തടസ്സം സൃഷ്ടിക്കില്ല. ചന്ദ്രനിൽ കുറച്ചുപേർ കാലുകുത്തിയതുകൊണ്ട് വിയോഗദുഃഖമനുഭവിക്കുന്ന തരുണി നിലാവ് ഒഴുകുമ്പോൾ കൂടുതൽ ദുഃഖത്തിനു വിധേയയാവുകയില്ലേ? ദൃഢപ്രത്യയമുളവാകുമാറ് ഇതിനെക്കുറിച്ചു കൂടുതൽ എഴുതാനുണ്ട്. പക്ഷേ സ്ഥലമില്ലല്ലോ.

## ചോദ്യം, ഉത്തരം

''വിവാഹത്തിനുക്ഷണിച്ചാൽ സ്ത്രീകൾ പോകാതിരിക്കില്ല. പുരുഷന്മാർ പലപ്പോഴും മടികാണിക്കും. സമൂഹബോധം പുരുഷന്മാർക്കു കുറവാണ് അല്ലേ?''

''സ്ത്രീകളെക്കാൾ പുരുഷന്മാർക്കു സാമൂഹിക കാര്യങ്ങളിൽ താൽപര്യമുണ്ട്. സ്ത്രീകൾ വിവാഹത്തിനുപോകുന്നത് തങ്ങൾധരിച്ച സാരികൾ മറ്റു സ്ത്രീകളെ കാണിക്കാനും മറ്റു സ്ത്രീകൾ ഉടുത്തസാരികൾ കാണാനും വേണ്ടിയാണ്.''

'''കർണ്ണഭൂഷണം മുതലായകൃതികൾ എഴുതിയ ഉള്ളൂർ' എന്ന് എൻെറനാട്ടിൽ വന്ന് ഒരു പ്രാസംഗികൻ പ്രസംഗിക്കുന്നതു കേട്ടു. എന്താണു സാർ ഈ മുതലായ എന്ന പ്രയോഗം?

''വിദ്യാർത്ഥികൾ ഉത്തരക്കടലാസ്സിൽ മുതലായ എന്ന പദം പലപ്പോഴും എഴുതാറുണ്ട്. അവർ ഏത് ഒറ്റക്കൃതിയെക്കുറിച്ചെഴുതിയോ അതു മാത്രമേ അവർക്ക് അറിയാൻ പാടുള്ളു എന്നാണ് അതിൻെറ അർത്ഥം. പ്രഭാഷകരും ഈ വിദ്യാർത്ഥികളെപ്പോലെയാണ്.''

''വദനം യഥാർത്ഥത്തിൽ മാനവൻെറ ഹൃദയത്തിൻ കണ്ണാടിതന്നെയെങ്കിൽ''

''ശരിയല്ല. വലിയ ശത്രുതയുള്ളവർ മന്ദസ്മിതത്തോടുകൂടി നമ്മുടെ മുൻപിൽ നില്ക്കാറുണ്ട്. കണ്ണാടിയിൽ കാണുന്ന വദനം ശരിയല്ലെന്നു പുരുഷൻ വിചാരിക്കും. ഇത് എൻെറ മുഖമേ അല്ല, ഞാനിതിലും എത്ര സുന്ദരി എന്നു സ്ത്രീ കരുതും.''

''നിങ്ങൾ പ്രൊഫസറാണ് അല്ലേ?''

''അല്ല. മലയാളം, ഇംഗ്ളീഷ് ഈ ഭാഷകളിലെ എല്ലാ അക്ഷരങ്ങളും എനിക്ക് അറയാം.''

''പഞ്ചാബും കേരളവും തമ്മിൽ എന്തു വ്യത്യാസം?''

''വ്യത്യാസമൊന്നുമില്ല. പഞ്ചാബിൽ ഭീകരർ അപരാധം ചെയ്യാത്തവരെ കൊല്ലുന്നു. കേരളത്തിൽ വസ്തുക്കളുടെ വിലക്കൂടുതലിനു കാരണക്കാരായവർ നിരപരാധരെ കൊല്ലുന്നു.''

''പേടിസ്സ്വപ്നം എന്നാൽ എന്താണ്?''

''പച്ചക്കറിമാർക്കറ്റിലോ പലവ്യഞ്ജനക്കടയിലോ ചെല്ലുന്ന മലയാളികൾക്ക് ഉണ്ടാകുന്നത്.''

''ജീവിതത്തെ സംബന്ധിച്ച ചില ഉപദേശങ്ങൾ തരൂ''

''ആരെക്കണ്ടാലും ക്ഷീണിച്ചുപോയി അയാൾ എന്നുപറയരുത്. അയാളുടെ ഗാർഹിക കാര്യങ്ങൾ ചോദിക്കരുത്. ഒരു വീട്ടിലും—. ബന്ധുവിൻെറ വീടാണെങ്കിൽപ്പോലും-എപ്പോഴും പോകരുത്. വല്ലപ്പോഴും പോയാൽ പതിനഞ്ചുമിനിറ്റിൽ കൂടുതൽ ഇരിക്കരുത്.''

''കേരളത്തിലെ ഓരോ പൗരനും എന്തുചെയ്യുന്നു എന്നറിയാമോ?''

''അറിയാം. അകാലമരണത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു.''

## ബെർമ്യൂദ ത്രികോണം

ബെർമ്യൂദ ട്രയാങ്ഗ്ൾ (Bermuda triangle) ഒരു സാങ്കല്പികത്രികോണമാണ്. ഫ്ളോറിഡയിൽനിന്ന് കിഴക്കോട്ടു ബെർമ്യൂദ ദ്വീപുകളിലേക്ക് ഒരു രേഖ; അവിടെനിന്ന് പർറ്റ റീക്കോ(Puerto Rico) ദ്വീപിലേക്കു ഒരുരേഖ; ആ ദ്വീപിൽ നിന്നുതിരിച്ചു ഫ്ളോറിഡയിലേക്കു ഒരുരേഖ. ഈ ത്രികോണമാണ് ബെർമ്യൂദ ട്രയാങ്ഗ്ൾ എന്നറിയപ്പെടുന്നത്. അവിടെയെത്തുന്ന കപ്പലുകളും അതിൻെറ മുകളിലൂടെ പറക്കുന്ന വിമാനങ്ങളും അദ്ഭുതജനകമായ വിധത്തിൽ അപ്രത്യക്ഷങ്ങളായിട്ടുണ്ട്. ഒരജ്ഞാതമണ്ഡലത്തിലേക്കു കപ്പലുകളും വിമാനങ്ങളും ആ ത്രികോണം വഴി നയിക്കപ്പെടുന്നു എന്ന് ചിലർ വിശ്വസിക്കുന്നു. അതല്ല, താഴോട്ടുള്ള വായുപ്രവാഹമാണ് ആപത്തുകൾക്കു ഹേതുവെന്നു വേറെ ചിലർ പറയുന്നു. ഇടയ്ക്കിടയ്ക്ക് ആവിർഭവിക്കുന്ന അയസ്കാന്തശക്തിയാണ് പ്രവർത്തിക്കുന്നത് എന്നു മറ്റു ചിലർ. ഒരിക്കൽ ആ ത്രികോണത്തിൻെറ മുകളിലെത്തിയ വിമാനം ആപത്തിൽപെടാൻ പോകുന്നുവെന്നു ഗ്രഹിച്ച്പൈലറ്റ് വിമാനത്തിലെ

സ്ത്രീകൾ വിവാഹത്തിനുപോകുന്നത് തങ്ങൾ ധരിച്ച സാരികൾ മറ്റു സ്ത്രീകളെ കാണിക്കാനും മറ്റു സ്ത്രീകൾ ഉടുത്ത സാരികൾ കാണാനും വേണ്ടിയാണ്.

ഉപകരണങ്ങൾ പ്രവർത്തിപ്പിക്കാൻ ശ്രമിച്ചപ്പോഴ് അവ അനങ്ങുന്നില്ലെന്നു കണ്ടു. വിമാനം അതോടെ കാണാതെയായി. 1945 ഡിസംബർ 5-ാംന് അമേരിക്കയിലെ ഒരു നേവൽ സ്റേറഷനിൽ നിന്നു തിരിച്ച വിമാനത്തിനാണ് ഈ ദുരന്തം സംഭവിച്ചത്. വിമാനത്തിൻെറയോ പൈലററ് ഉൾപ്പെടെയുള്ള പത്തൊൻപതുപേരുടെയോ ഒരവശിഷ്ടവും കണ്ടുകിട്ടിയില്ല.

ജീവിതത്തെ ബെർമ്യൂദ ത്രികോണമായി സങ്കല്പിച്ചുകൊണ്ടു ശ്രീ. കാക്കനാടൻ എഴുതിയ "ബർമൂദാ ത്രികോണമോ?" എന്ന കഥയിൽ (ഉച്ചാരണം കാണിക്കാൻ ബെ എന്നുവേണം.മൂദാ എന്നല്ല മ്യൂദ എന്നുവേണം) ഒരു വൃദ്ധൻെറ സത്തയുടെ അന്തർദ്ധാനം കാണാം. (കഥ: മാതൃഭൂമി ആഴ്ചപ്പതിപ്പിൽ) രോഗിയും വൃദ്ധനുമായ അയാൾക്ക് ഒന്നും ചെയ്യാനില്ല. ഐഡൻറിറ്റി (അനന്യത) നഷ്ടപ്പെട്ടവനാണ് അയാൾ. മനുഷ്യൻ സസ്യത്തെപ്പോലെ വെറുതേ ഇരുന്നാൽ മതിയാവുകയില്ലല്ലോ. അയാൾ വിചാരിക്കണം, സഹജാവബോധംകൊണ്ടു സത്യം ഗ്രഹിക്കണം, യുക്തിയിലൂടെ സത്യത്തിൻെറ മണ്ഡലത്തിലേക്കുചെല്ലണം, ഒരു ലക്ഷ്യത്തിലെത്താൻ ശ്രമിക്കണം, അതു സാക്ഷാത്കരിക്കണം. ഇങ്ങനെ എത്രയെത്ര കാര്യങ്ങൾ. ഇവയുടെ ആകത്തുകയാണ് ഐഡൻറിറ്റി. ഇവയിൽ ഒന്നുപോലുമില്ല കഥയിലെ വൃദ്ധന്. ജീവിതാസ്തമയത്തിലെത്തിയ അയാൾക്കു പേരക്കുട്ടി ഉമ്മവച്ചില്ലല്ലോ എന്ന പരിഭവം മാത്രം. അവൾ ഉമ്മവച്ചാലും ഇല്ലെങ്കിലും അടുത്തനിമിഷത്തിൽ അയാളതു മറക്കും. യാന്ത്രികമായി അയാൾ ആഹാരം കഴിക്കുന്നു, മരുന്നു കഴിക്കുന്നു. നവീന മനുഷ്യൻെറ ചിത്രമാണ് കാക്കനാടൻ വരയ്ക്കുന്നത്. പക്ഷേ ചിത്രത്തിനു വൈചിത്ര്യമോ വൈലക്ഷണ്യമോ ഇല്ല. ആവിഷ്കാരത്തിനു തീക്ഷ്ണതയുമില്ല. സുശക്തമായി ഭാഷ കൈകാര്യം ചെയ്യാൻ കാക്കനാടനു കഴിയും. എന്നാൽ അത് ഉപന്യാസത്തിൻെറ സാമാന്യധർമ്മത്തോടുമാത്രമേ "സൗമുഖ്യം ഭജിക്കുന്നുള്ളു". അഭ്യസ്തവിദ്യർക്കു പോലും അർത്ഥം മനസ്സിലാക്കാൻ വയ്യ. ബെർമ്യൂദ ത്രികോണമെന്നുപറഞ്ഞാൽ. അങ്ങനെയിരിക്കെ ആ പ്രയോഗംകൊണ്ട് വായനക്കാരെ ബെർമ്യൂദ ത്രികോണത്തിൽ വീഴ്ത്തുന്നരീതി ഉചിതജ്ഞതയുടെ ലക്ഷണമായി കരുതാനും വയ്യ.

★ ★ ★ ★

1975-ൽ ഒരമേരിക്കൻ ലൈബ്രേയ്റിയൻ "The Bermuda Triangle Mystery Solved" എന്ന ഗ്രന്ഥമെഴുതി ആ സമുദ്രഖണ്ഡത്രികോണത്തിൻെറ കള്ളത്തരം വ്യക്തമാക്കിയെങ്കിലും പ്രകൃതിനിയമങ്ങൾ താൽകാലികമായിട്ടെങ്കിലും നിരോധിക്കപ്പെടുന്ന സംഭവങ്ങൾ ഏറെയുണ്ടാകാറുണ്ട് ഈ ലോകത്തിൽ.

## ചങ്ങമ്പുഴയുടെ തൊപ്പി

ഒരിക്കൽ, എൻ.വി. കൃഷ്ണവാരിയർ എന്നെക്കുറിച്ച് ഇങ്ങനെ പറഞ്ഞതായി ഒരു നുണയൻ എന്നെ അറിയിച്ചു:- "കൃഷ്ണൻനായർ ചങ്ങമ്പുഴയുടെ തൊപ്പി ഉണ്ടാക്കിവച്ചിട്ട് അത് ഓരോ കവിയുടെയും തലയ്ക്കു ചേരുമോ എന്നു [illegible]." കൃഷ്ണവാരിയരുടേതെന്നു നുണയൻ പറഞ്ഞ ആ വാക്കുകൾ എന്നെ ചിരിപ്പിച്ചു. ചങ്ങമ്പുഴത്തൊപ്പിവച്ചാണോ ഞാൻ വള്ളത്തോളിൻെറയും കുമാരനാശാൻെറയും ജി. ശങ്കരക്കുറുപ്പിൻെറയും തലകളുടെ സ്വഭാവം നിർണ്ണയിക്കുക? ചങ്ങമ്പുഴക്കവിതയ്ക്കുള്ള ആന്തരലയത്തിൻെറ തീക്ഷ്ണതയും കലാപ്രചോദനത്തിൻെറ സാന്ദ്രതയും ഈ മഹാകവികളുടെ കവിതയ്ക്ക് ഇല്ല. പക്ഷേ അവരെല്ലാം ചങ്ങമ്പുഴയെക്കാൾ വലിയ കവികളാണെന്നേ എക്കാലവും പറഞ്ഞിട്ടുള്ളു. ആർക്കും ആരെയും ആക്രമിക്കാം. Edward De Bono—യുടെ ഏറ്റവും പുതിയ പുസ്തകത്തിൽ ഓറഞ്ച് ആപ്പ്ൾ പോലിരിക്കുന്നില്ലെന്നു പറഞ്ഞ് ഓറഞ്ചിനെ നമുക്കാക്രമിക്കാമെന്നു പറഞ്ഞിരിക്കുന്നു. (സാഹിത്യവാരഫലം മുണ്ടശ്ശേരിയുടെയോ കുട്ടികൃഷ്ണമാരാരുടെയോ നിരൂപണംപോലെയല്ലെന്നു പറയുന്ന ഏഭ്യന്മാരെ ഓർമ്മിക്കുക.) ഒരു സിദ്ധവത്കരണം നടത്തുക അല്ലെങ്കിൽ പ്രമാണാസ്പദമായ ഒരു ചട്ടക്കൂടുണ്ടാക്കുക, എന്നിട്ട് ഏതിനെയും അതിൽ തള്ളിക്കയറ്റുക ഇതാണ് ചിലരുടെ രീതി. സാഹിത്യവാരഫലക്കാരന് ആ രീതിയില്ല. എങ്കിലും അയാൾക്കു മഹനീയമായ സാഹിത്യത്തെക്കുറിച്ച് സങ്കല്പമുണ്ട്. സൗന്ദര്യം എല്ലാ സ്ഥലങ്ങളിലും ഒന്നാണെന്നു വിചാരമുണ്ട്. കലാശക്തി പിഞ്ചുകുട്ടിയിലും പടുകിഴവനിലും ഒരേമട്ടിൽ ബഹിഃസ്ഫുരണം കൊള്ളുമെന്നു ചിന്തയുണ്ട്. ആ മാനദണ്ഡങ്ങൾ വച്ചുനോക്കുമ്പോൾ ജെയ്ൻ ഓസ്റ്റിനെക്കാൾ വലിയ നോവലിസ്റ്റാണ് സ്കോട്ടെന്നുപറയേണ്ടതായിവരും. "മരപ്പാവ"കളും "പൂവമ്പഴ"വും എഴുതിയ കാരൂർ നീലകണ്ഠപ്പിള്ള വിശ്വസാഹിത്യത്തിലെ ഏതു ചെറുകഥാകാരനും സദൃശനാണെന്നു എഴുതേണ്ടതായിവരും. കലാകൗമുദിയിൽ "സ്നേഹപൂർവം ഊർമ്മിള" എന്ന കഥയെഴുതിയ ശ്രീ. ഒ. ഭരതൻ വെറും കമേഴ്സ്യൽ ആർടിസ്റ്റാണെന്നു പറയേണ്ടതായിവരും. ഇരുചക്രവാഹനത്തിൽ സഞ്ചരിക്കുന്നവനോടു ഒരു സുന്ദരിയായ യുവതി ലിഫ്റ്റ് ചോദിക്കുന്നു. അയാൾക്കു താൽകാലികമായ രതിസുഖം നല്കിക്കൊണ്ട് അവൾ പിറകിലിരിക്കുന്നു. ഇറങ്ങേണ്ടിടത്ത് ഇറങ്ങിഓടിപ്പോകുന്നു നന്ദിപോലും പറയാതെ. വീട്ടിൽച്ചെന്നു നോക്കിയപ്പോഴാണ് അവൾ പേഴ്സ് മോഷ്ടിച്ചെന്നു ഗ്രഹിച്ചത്. രണ്ടായിരത്തിലധികം രൂപ. ഏതാനും ദിവസങ്ങൾകഴിഞ്ഞ് പണംകിട്ടാൻ സഹായിച്ചതിനു നന്ദിപറഞ്ഞുകൊണ്ട് അവളുടെ കത്ത് അയാൾക്കുകിട്ടുന്നു. കലയുടെ മണ്ഡലത്തിൽ ഇതിനു പ്രവേശമില്ല എന്നു ഞാൻ പറയുന്നത് ഉറൂബിൻെറ "വാടകവീടുകൾ" എന്ന വിശിഷ്ടമായ കഥ വായിച്ചതിനാലാണ്. "Commercial art is the activities, processes and skills involved in producing advertisements and designing the way the products look." എന്നു നിഘണ്ടു. ചെറുകഥയെന്നു തോന്നുന്നമട്ടിൽ ഒരു രചന നമുക്കു നല്കിയതിലാണ് ഭരതൻെറ വാണിജ്യസംബന്ധിയായ മാനസികനില കാണേണ്ടത്.

സാഹിത്യത്തിൽ ഒന്നിനും അന്തിമമായ തീരുമാനമില്ല. ഷെയ്ക്സ്പിയറിൻെറ.



ഇബ്സൺ

"പഞ്ചാബും കേരളവും തമ്മിൽ എന്തു വ്യത്യാസം?"

"വ്യത്യാസമൊന്നുമില്ല. പഞ്ചാബിൽ ഭീകരർ അപരാധം ചെയ്യാത്തവരെ കൊല്ലുന്നു. കേരളത്തിൽ വസ്തുക്കളുടെ വിലക്കൂടുതലിനു കാരണക്കാരായവർ നിരപരാധരെ കൊല്ലുന്നു."



ഓനീൽ

"No, this my hand will rather
The multitudinous seas incarnadine
Making the green one red"

എന്ന വരികൾ (Macbeth II-2) തികച്ചും മൗലികമാണെന്നു പീറ്റർ മെഡവാർ. അവ വെറും "rhetorical expression" ആണെന്നു മറ്റൊരു നിരൂപകൻ. ഇതിന്റെ സത്യാവസ്ഥ എന്തുമാകട്ടെ. ഭരതന്റെ ചെറുകഥ കമേഴ്സ്യൽ ആണെന്നതിൽ സംശയമുണ്ടാകേണ്ടതില്ല.

★ ★ ★ ★

സത്യം എപ്പോഴും ലളിതമായിരിക്കും, അനലങ്കൃതമായിരിക്കും

യൂയം ഹി ദേവീഃ ഋതയുഗ്ഭിരശ്വൈഃ
പരിപ്രയാഥ ഭുവനാനി സദ്യഃ
പ്രബോധയന്തീരുഷസഃ സസന്തം
ദ്വിപാത് ചതുഷ്പാത് ചരഥായ ജീവം

(അല്ലയോ ദേവി അശ്വങ്ങളെ യഥാസമയം കൂട്ടിയിണക്കി ഭവതി ലോകത്തിനുചുറ്റുമായി ഒരു ദിവസം സഞ്ചരിക്കുന്നു; ഉറങ്ങുന്നവനെ ഉണർത്തിയും രണ്ടുകാലുകൾ, നാലുകാലുകൾ ഇവയുള്ള ചേതനാത്മകമായ ലോകത്തെ ചലനാത്മകമാക്കിയും.)

ഋഗ്വേദത്തിലെ, ഉഷസ്സിന്റെ വർണ്ണനയാണിത്. ഇവിടെ സങ്കീർണ്ണതയില്ല, ലാളിത്യമേയുള്ളു പ്രതിരൂപങ്ങളില്ല, ഋജുവായ പ്രതിപാദനമേയുള്ളു അലങ്കാരമില്ല, നേരേയുള്ള ആവിഷ്കാരമേയുള്ളു. ഇത് എഴുതിയ ആളിന്റെ അനുഭവം അതേരീതിയിൽ ആവിഷ്കരിക്കപ്പെടുന്നു എന്നതാണ് സവിശേഷത. ടാഗോറിന്റെ കവിതയുടെ അലങ്കൃതസ്വഭാവത്തെ കുറ്റപ്പെടുത്തിക്കൊണ്ട് ഋഗ്വേദത്തിലെ ഇത്തരം വർണ്ണനകളെ അരവിന്ദഘോഷ് വാഴ്ത്തിയിട്ടുണ്ട്.

## സംഭവങ്ങൾ

**കേ**ശവദേവ് ഒരിക്കൽ എന്നോടു ചോദിച്ചു: "എന്റെ കഥ വിശേഷാൽപ്രതിയിൽ വന്നതു വായിച്ചോ?" വായിച്ചെന്നു ഞാൻ മറുപടി നല്കിയപ്പോൾ "എങ്ങനെയിരിക്കുന്നു" എന്നു ചോദ്യം. "കഥയ്ക്കു ദൈശികസ്വഭാവമാണുള്ളത്. അതുകൊണ്ട് സാർവലൗകികതലത്തേക്ക് അതു ഉയരുകയില്ല. എങ്കിലും താങ്കളുടെ കഥകൾക്കു പൊതുവേയുള്ള സവിശേഷത ഇക്കഥയിലുമുണ്ട്. അത് എന്താണെന്ന് ഞാൻ പറയാം. ഒരു കഥാപാത്രത്തിന്റെയും ഉള്ളിലേക്കു താങ്കൾ വികാരം അടിച്ചേല്പിക്കാറില്ല. ആശയം ബലാൽകാരമായി കടത്തിവിടാറില്ല. അതുകൊണ്ട് കഥാപാത്രങ്ങൾ സ്വാഭാവികതയോടെ വർത്തിക്കുന്നു." ഞാൻ പ്രശംസിച്ചെങ്കിലും എന്റെ മറുപടിയുടെ ആദ്യത്തെ ഭാഗം കേശവദേവിന് ഇഷ്ടമായില്ല. ഞാൻ പറഞ്ഞത് എന്താണെന്നു തന്നെ മനസ്സിലാക്കാതെ അദ്ദേഹം ഇംഗ്ലീഷിൽ പറഞ്ഞത് ഇന്നും എന്റെ ചെവിയിൽ മുഴങ്ങുന്നു "ഐ ഹേറ്റ് യൂനിവേഴ്സൽ അക്ലമേഷൻ"

2. "മാഷ്ടെ കവിത പ്രപഞ്ചാപരമാണെന്നു പലരും പറയുന്നല്ലോ: എന്താണ് അങ്ങയുടെ അഭിപ്രായം "എന്നു ഞാൻ ജി. ശങ്കരക്കുറുപ്പിനോട് ഒരിക്കൽ ചോദിച്ചു. അദ്ദേഹത്തിനു ദേഷ്യംവന്നു. അത് അടക്കാൻ പാടുപെടുന്നതും ഞാൻ കണ്ടു. തെല്ലുനേരം കഴിഞ്ഞ് ജി സംസാരിച്ചുതുടങ്ങി. ഹൃദയവും പ്രപഞ്ചവും രണ്ടല്ല, ഒന്നുതന്നെയാണ് എന്നാണ് അദ്ദേഹം യുക്തികൾ അവതരിപ്പിച്ച് സ്ഥാപിച്ചത്. കവിയുടെ വാദങ്ങൾ എന്റെ സ്മരണമണ്ഡലത്തിൽ നിന്ന് അപ്രത്യക്ഷങ്ങളായിരിക്കുന്നു.

3. എന്റെ വീട്ടിൽ സാഹിത്യത്തിൽ താൽപര്യമുള്ള വിദ്യാർത്ഥികൾ വരാറുണ്ട്. എനിക്കറിയാൻ പാടില്ലാത്തകാര്യങ്ങളും അവർ ചോദിക്കും. അങ്ങനെ ചോദിച്ചാൽ ചില സംസ്കൃത പണ്ഡിതന്മാരെപ്പോലെ മറ്റൊരു കാര്യം പറഞ്ഞ് ഞാൻ അവരുടെ വായടയ്ക്കാൻ ശ്രമിക്കില്ല. "എനിക്കതു നിശ്ചയമില്ല. നോക്കിപ്പറയാം" എന്നേ അറിയിക്കാറുള്ളു. കഴിഞ്ഞയാഴ്ച വീട്ടിലെത്തിയ വിദ്യാർത്ഥികളിൽ ഒരാൾ "സാർ ഡികൺസ്റ്റ്രക്ഷൻ എന്നാലെന്ത്?" എന്ന് എന്നോടു ചോദിച്ചു. എനിക്കു പിടിപാടില്ലാത്ത ആ വിഷയത്തെക്കുറിച്ചുള്ള ചോദ്യം എന്നെ അമ്പരപ്പിച്ചുകളഞ്ഞു. എങ്കിലും ഞാൻ മറുപടി പറഞ്ഞു:- "ഞാൻ അതിനെക്കുറിച്ച് അധികമൊന്നും മനസ്സിലാക്കിയിട്ടില്ല. മനസ്സിലാക്കിയിടത്തോളം അതൊരു പിന്തിരിപ്പൻ സിദ്ധാന്തമാണ്. ദെറീദ എന്നൊരു തത്ത്വചിന്തകനാണ് ഇക്കൂട്ടരുടെ ആചാര്യൻ. റൊളാങ് ബാർഥ് ഇവരുടെ വേറൊരു ആചാര്യനാണ്. നമുക്കു സാഹിത്യസൃഷ്ടിയെ അപഗ്രഥിച്ച് അതിന്റെ കാതലായ സന്ദേശം ഗ്രഹിക്കാനാവും. ഈ സിദ്ധാന്തം കൊണ്ടു നടക്കുന്നവർക്ക് അതിന്റെ ആവശ്യമില്ല. അവർ അർത്ഥങ്ങളിലേക്കും അർത്ഥങ്ങളുടെ അന്യോന്യപ്രവർത്തനങ്ങളിലേക്കും പോകുന്നു. ഒടുവിൽ മിണ്ടാതെയങ്ങു നില്ക്കുന്നു. മേശയെ മേശയായിട്ടു കാണുകയല്ല അവർ. ആദ്യം മൊളിക്യൂളിലേക്കു പോകും. അവിടെ നിന്ന് ആറ്റമിലേക്ക്. ആറ്റമിൽ നിന്ന് ഇലക്ട്രോൺ, പ്രോട്ടോൺ ഇവയിലേക്ക്. ഇലക്ട്രോണും പ്രോട്ടോണും സത്യമാണെങ്കിലും മേശയെ മേശയായിക്കണ്ട് അതിനെ ചിത്രീകരിക്കുമ്പോൾ ഉണ്ടാകുന്ന സത്യത്തിന്റെ അവബോധം സബ്ബ് അറ്റോമിക് പാർട്ടിക്കിൾസിനെ വർണ്ണിച്ചാൽ ഉണ്ടാകുമോ? സത്യംകാണാനുള്ള ചിന്ത നല്ലത്. ചിന്തയ്ക്കു വേണ്ടിയുള്ള ചിന്തയാണ് ദെറീദയുടേത്; ബാർഥിന്റേത്. അതു സ്വീകരിക്കാൻ വയ്യ.

★ ★ ★ ★

ആകെ വൈരസ്യമല്ലേ? എങ്കിൽ അതു മാറ്റാൻ ഒരു നേരമ്പോക്കു പറയാം. സായ്പിന്റേതാണ്.

ഫ്രഞ്ച് പ്രസിഡന്റായിരുന്ന ദ ഗോളിന്റെ (de gaulle) ഭാര്യ ഒരുദിവസം രാത്രി കിടക്കയിൽ കിടക്കവേ ഉറക്കെപ്പറഞ്ഞു:- "എന്റെ ദൈവമേ എന്തൊരു തണുപ്പ്!" ഭാര്യയുടെ അടുത്ത് വടിപോലെ അനങ്ങാതെ കിടന്ന ദ ഗോൾ പറഞ്ഞു:- "മാഡം, കിടക്കയിൽ കിടക്കുമ്പോൾ എന്നെ ചാൾസ് എന്നുവിളിച്ചാൽ മതി."

## കാലങ്ങളുടെ തീക്ഷ്ണത

**ഒ**രിടത്തും പോകാത്തവൻ ദൂരെയെങ്ങാനും പോയാൽ പിന്നെ ആ സ്ഥലത്തെക്കുറിച്ചാവും എപ്പോഴുമുള്ള പ്രസ്താവം. 'ഞാൻ 1947-ൽ ലണ്ടനിൽ ആയിരുന്നപ്പോൾ', 'ഞാൻ 1980-ൽ

"പേടിസ്വപ്നം എന്നാൽ എന്താണ്?"
"പച്ചക്കറിമാർക്കറ്റിലോ പലവ്യഞ്ജനക്കടയിലോ ചെല്ലുന്ന മലയാളികൾക്ക് ഉണ്ടാകുന്നത്."

"കേരളത്തിലെ ഓരോ പൗരനും എന്തുചെയ്യുന്നു എന്നറിയാമോ?"
"അറിയാം. അകാലമരണത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു."

സ്വിറ്റ്സർലണ്ടിൽ കഴിഞ്ഞുകൂടുമ്പോൾ'. ഇത് അല്പത്വമാണ് എന്ന് എനിക്കറിയാം. ആ അല്പത്വം ഞാനൊന്നുകാണിച്ചുകൊള്ളട്ടെ വായനക്കാരുടെ സദയാനുമതിയോടെ. വൈകുന്നേരം അഞ്ചുമണിക്കാണ് ഞാൻ തിരുവനന്തപുരത്തു നിന്നു മസ്കറ്റിലേക്ക് യാത്രതിരിച്ചത്. മൂന്നു മണിക്കൂർകൊണ്ട് അവിടെയെത്തി. എന്റെ റിസ്റ്റ്‌വാച്ച് സമയം എട്ട് എന്നു കാണിച്ചു. പക്ഷേ മസ്കറ്റിലുള്ളവരുടെ സമയം ആറര മാത്രം. വളരെദിവസം എനിക്ക് ആ സമയവ്യത്യാസത്തോടുപൊരുത്തപ്പെടാൻ കഴിഞ്ഞില്ല. ആറു ദിവസം കഴിഞ്ഞപ്പോൾ ഞാൻ വാച്ച് തിരിച്ച് മസ്കറ്റിലെ സമയമാക്കി വച്ചു. അതോടെ അസ്വസ്ഥതയും തീർന്നു. റിസ്റ്റ്‌വാച്ച് ഒന്നര മണിക്കൂർ കൂടുതൽ കാണിച്ചപ്പോഴൊക്കെ—വിശേഷിച്ചും രാത്രി പതിനൊന്നുമണിക്കു മസ്കറ്റിലെ സമ്മേളനം തീരുമ്പോഴൊക്കെ—ഞാൻ തിരുവനന്തപുരത്ത് ഇപ്പോൾ പന്ത്രണ്ടരമണിയായിരിക്കും അവിടെയായിരുന്നെങ്കിൽ ഞാൻ കൂർക്കംവലിച്ചു ഉറങ്ങുകയായിരിക്കും എന്നെല്ലാം വിചാരിച്ചു. ഗൾഫ് രാജ്യത്തെ സമയം വാച്ച് കാണിച്ചു തുടങ്ങിയപ്പോൾ ഞാൻ എന്റെ നാട്ടിലെ ഭാവികാലം മറന്നു. എല്ലാം വർത്തമാനകാലമായി.

ചില രചനകൾ ഭൂതകാലത്തെയും ഭാവികാലത്തെയും ഒരുമിച്ചുചേർത്ത് ഗൾഫ് രാജ്യത്തിലെ സമയംപോലെ വർത്തമാനകാലമാക്കും. അപ്പോൾ ഭൂതകാലത്തിന്റെ തീക്ഷ്ണത വർത്തമാനത്തിൽ അനുഭവപ്പെടും. ആ രീതിയിലുള്ള ഒരു ചെറുകഥയാണ് ശ്രീ. എൻ. പ്രഭാകരന്റെ "തുരുത്ത്" എന്നത്. (ദേശാഭിമാനി വാരിക.) കഥാപാത്രം വർത്തമാനകാലം ആവിഷ്കരിക്കുന്നു. പെട്ടെന്ന് ഭൂതകാലത്തെ കാമോത്സുകതയിലേക്കു പോകുന്നു. അത് വർത്തമാനകാലത്തിലേക്കുകൊണ്ടുവരുന്നു. ആദരണീയവും അഭിനന്ദനാർഹവുമായ കലാസങ്കേതം. അനായാസമായ ആഖ്യാനം. കഥാകാരനായ ശ്രീ. എൻ. പ്രഭാകരൻ മറ്റുള്ള കഥാകാരന്മാരിൽ നിന്ന് അകന്നു നില്ക്കുന്നു.



വസ്തുക്കളെയും മറ്റും നൂതനമായരീതിയിൽ ചിത്രീകരിക്കുന്നതിനെ റഷ്യൻ ഫോർമലിസ്റ്റുകൾ de-familiarization എന്നുവിളിച്ചു. "ശുക്രനാം കൈവിളക്കേന്തി" എന്നു പറഞ്ഞാൽ ചിരപരിചിതത്വമേയുള്ളു. അപരിചിതത്വമില്ല. എന്നാൽ പൂക്കളെ ആരാമത്തിന്റെ രോമാഞ്ചം എന്നു കല്പിക്കുമ്പോൾ de-familiarization കുറച്ചൊക്കെവന്നു.

When the evening is spread out against the sky
Like a patient etherised upon a table

എന്നു റ്റി.എസ്. എല്യറ്റ് എഴുതുമ്പോൾ പരിചിതത്വരാഹിത്യം സമ്പൂർണ്ണമായി. ഇവിടെയൊരു സംശയം. കാലമേറെച്ചെല്ലുമ്പോൾ ഇതും പരിചിതത്വത്തിന്റെ മണ്ഡലത്തിലേക്കു ചെല്ലുകില്ലേ? അതുകൊണ്ട് കവിതയുടെ ആന്തരരഹസ്യം വേറെ എന്തെങ്കിലും ആയിരിക്കേണ്ടതല്ലേ?



എസ്റ പൗണ്ട്

**സത്യം കാണാനുള്ള ചിന്ത നല്ലത്. ചിന്തയ്ക്കുവേണ്ടിയുള്ള ചിന്തയാണ് ദെറീദയുടേത്; ബാർഥിന്റേത്, അത് സ്വീകരിക്കാൻ വയ്യ.**

---

31-ാംപേജിൽ നിന്നുംതുടർച്ച

പൊല്ലാപ്പ് മേടിക്കാൻ?"

"പണിക്കാരെ മടക്കാൻ പാടുണ്ടോ?" അമ്മയുടെ ചുണ്ടു വിറച്ചു: "അവന്റെ ധിക്കാരം കുറെ കൂട്ണ്ണ്!"

അച്ചരൻ സ്വരം പരുഷമാക്കി: "താൻ തന്റെ കാര്യം നോക്കിയാമ്മതി."

"എന്റെ കാര്യം തന്നെയാണ്. എന്നു മുതല്ക്കേ അതൊക്കെ അവന്റെ ആയ്യേ എന്ന് എനിക്കറിയണം?"

"വേണ്ട," അച്ചരൻ അവസാന വാക്കു പറഞ്ഞു.

അമ്മ പിൻവാങ്ങി ഇപ്പുറത്തേക്ക് തിരിഞ്ഞു: "നീയെന്താ ഒന്നും മിണ്ടാത്തത്? ആരേയും ധിക്കരിക്കാം എന്നായ്യോ, അവന്?"

മറുപിടിയൊന്നും പറഞ്ഞില്ല.

"ചന്തിക്ക് നല്ല ചുട്ട പിട കൊടുക്കാൻ ആളില്ലാഞ്ഞ്ട്ടാ ഇതൊക്കെ!" അമ്മ തീരുമാനിച്ചു.

അപ്പോഴും മൗനംതന്നെ പാലിച്ചു.

വിസമ്മതത്തിന്റെ മൗനം.

"തനിക്കിനി ഇവനേം തല്ലുകൊള്ളിക്കണോ?" അച്ചരൻ ചിരിച്ചു.

"പിന്നെ, പിന്നെ!" അമ്മ അകത്തു കടന്നു: "എന്താ ഈ പറേണത് എന്നല്ലെ!"

"വേണ്ടെങ്കിൽ വേണ്ടെടോ," അച്ചരൻ കയററക്കാരോട് പറഞ്ഞു: "നല്ലത് വിചാരിക്കാൻ പാടില്ലാത്ത കാലം. സാരല്യ. അവടെ കയറ്യേ തെങ്ങിന്റെ കൂലീം ഇവിടന്നെടുത്തോളു."

(തുടരും)

10-ാംപേജിൽ നിന്നുംതുടർച്ച

ഈ മേളയിലെ മുഖ്യവിരുന്ന്. ദൃശ്യകാവ്യങ്ങൾ എന്ന് വിശേഷിപ്പിക്കാവുന്ന രചനകൾ. വിസ്കോന്തി, അന്റോണിയോനി, സാവിററിനി എന്നിവരോട് സഹകരിച്ച് പ്രവർത്തിച്ച റോസി 'സത്യത്തിന്റെ നിമിഷ'ത്തിൽ സ്പെയിനിലെ കാളപ്പോരിന്റെ പിന്നിലെ ചോരക്കളിയും, ക്രൂരതയും പകർന്നുതരാൻ ഉപയുക്തമായ ദൃശ്യശ്രാവ്യബിംബങ്ങൾ കോർത്തിരുന്നു. ഇതിലെ നായകൻ ദാരിദ്ര്യത്തിൽനിന്നും മോചനംതേടി. കാളപ്പോരുകാരനായി പ്രശസ്തിയുടെ ഉന്നതിയിൽവച്ച് സ്വന്തം ദുരന്തം ഏററുവാങ്ങുമ്പോഴും ടെലിവിഷനിൽ അമ്മ എന്റെ വിധി കണ്ടിരിക്കും, അവരെ ആശ്വസിപ്പിക്കുക. ഒന്നും സംഭവിച്ചിട്ടില്ല എന്ന് പറയുക എന്നാണ് അയാളുടെ അവസാനവാക്ക്.

സോഫിയ ലോറനും ഒമർഷെരീഫും അഭിനയിച്ച 'ഒൺസ് അപ്പോൺ എ ടൈം' ഒരു കെട്ടുകഥയുടെ ഇതിവൃത്തമാണ് നൽകുന്നത്. ഒരു കർഷകപ്പെൺകിടാവ് പന്ത്രണ്ട് രാജകുമാരിമാരെ ഒരു പാത്രംകഴുകൽ മത്സരത്തിൽ തോല്പിച്ച് രാജകുമാരന്റെ കരം കവരുന്നു.

സൂപ്പർ ഇംപോസും, ഏരിയൽ ഷോട്ടുകളും വിദഗ്ദ്ധമായി ഉപയോഗിച്ച് പറക്കുന്ന മനുഷ്യരെ അവതരിപ്പിക്കുമ്പോൾ നാം അമ്പരക്കുന്നു.

ക്രൈസ്റ്റ് സ്റേറാപ്പ്ഡ് അററ് എബോളിയിൽ–

"എന്റെ പേര് ബാരൻ. എന്നെ കണ്ടെത്തിയാൽ സംരക്ഷിക്കുക" എന്ന ലിഖിതം കഴുത്തിൽത്തൂക്കിയ പട്ടി, തീവണ്ടിമുറിയിൽ കോഴിയും പട്ടിയുമാവുമ്പോൾ ഓരോന്നിനെയും സംരക്ഷിക്കാൻ കഷ്ടപ്പെടുന്നുവെന്ന് വിലപിക്കുന്ന മനുഷ്യർ.

മരിച്ച മനുഷ്യരുടെ അസ്ഥിയിൽ പണിതെടുത്ത നഗരം, ഇവ ഒരു ജീവചരിത്രഗാഥയിലെ നിഴലുകൾ മാത്രമാണ്.

മൂന്ന് സഹോദരന്മാർ. (മൂന്ന് പ്രതീകങ്ങൾ) റാഫേൽ എന്ന ജഡ്ജി, റോക്കോ എന്ന അദ്ധ്യാപകൻ, നിക്കോള് എന്ന തൊഴിലാളി ഇവരാണ്.

മൂവരും അമ്മയുടെ മരണശേഷം അച്ഛനെ കാണാൻ വീട്ടിലെത്തുകയാണ്. ഓർമ്മകൾക്കും, പേടിസ്വപ്നങ്ങൾക്കുമിടയിലൂടെ നാല് തലമുറകൾ. മുത്തശ്ശനും പേരക്കിടാവും തമ്മിലുള്ള ആശയവിനിമയം ഗൃഹാതുരമായ ഓർമ്മകളിലേക്ക് കൂട്ടിക്കൊണ്ടുപോകുകയാണ്. റോസിയുടെ നർമ്മത്തിനുദാഹരണം.

—മുത്തശ്ശാ, അലാറാം വേണ്ടേ രാവിലെ ഉണരാൻ?

—വേണ്ട. കോഴികൂകും നാലുമണിക്ക്. നിന്നെപ്പോലുള്ള കുട്ടികൾക്കുവേണ്ടി കഴുതകരയും എട്ടുമണിക്ക്.

സത്യജിത്റായിയുടെ ശാഖാപ്രശാഖയെ ഈ ചിത്രം ഓർമ്മിപ്പിച്ചു. ഗബ്രിയേൽ ഗാർസ്യ മാർക്കേസിന്റെ ഒരു പൂർവ്വകല്പിത മരണത്തിന്റെ പുരാവൃത്തത്തിന് റോസി ചലച്ചിത്ര ഭാഷ്യം നൽകിയിരുന്നു.

# ടോംസിൻെറ ബോബനും മോളിയും

























Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications (Pvt.) Ltd., at the Kala Kaumudi Press, Thiruvananthapuram.